







നാലാം പതിപ്പിന്റെ ഉദ്ഘാടനത്തോടനുബന്ധിച്ച് വട്ടിയൂർക്കാവ് കരിമൺകുളം ദേവീ ക്ഷേത്രത്തിൽവച്ച് നടന്ന സമ്മേളനത്തിൽ ശ്രീ ചട്ടമ്പിസ്വാമി ചരിതം ഓട്ടൻതുള്ളൽ അവതരിപ്പിച്ച പ്രശസ്ത തുള്ളൽ ആചാര്യൻ വിശ്വകലാകേന്ദ്രം വിക്രമനാശാനെ സ്വാമി കൈലാസനാഥ തീർത്ഥപാദർ അഭിനന്ദിക്കുന്നു. താഴെ ക്ഷേത്രകമ്മിറ്റി പ്രസിഡന്റ് ശ്രീ. അപ്പുക്കുട്ടൻ നായർ തുള്ളൽ രചയിതാവിനെ പൊന്നാട ചാർത്തുന്നു.

# ശ്രീ ചട്ടമ്പിസ്വാമി ചരിതം

(ഓട്ടൻതുള്ളൽ)

പളുകൽ ഗംഗാധരൻ നായർ

(Malayalam)
**SHREE CHATTAMPISWAMI CHARITHAM OTTAN THULLAL**
***Thullal Poetry***

*by*
**PALUKAL GANGADHARAN NAIR**

*Cover Design: Prem, Aradhika Computers*
*Layout and Type setting*
Aradhika, TVM

*Published by*
**Bharatha Bhasha Bhavan (Regd.)**
Vattiyoorkavu, TVM-13, Phone: 2367000

*Distribution*
***Kerala Bookmark,***
Kunchan Thullal Kalari, Vattiyoorkavu P.O, TVM - 13 &
Yavanika Publication & Distribution Trust
Karamana, Trivandrum-2



First published on 1993, April
*Second Edition 2002 March*
*Third Edition 2006 August*
*Fourth Edition 2007 October*

*Printed at*
Aradhika Printers, TVM

**Price: 30/-**

# ശ്രീ ചട്ടമ്പിസ്വാമി ചരിത്രം

ഓട്ടൻ തുള്ളൽ

(നാലാം പതിപ്പ്)

പലുകൽ ഗംഗാധരൻ നായർ

വില 30/-രൂപ

## ഗ്രന്ഥകർത്താവിന്റെ തുള്ളൽ കൃതികൾ

ശ്രീ ചട്ടമ്പിസ്വാമി ചരിതം

വേലുത്തമ്പി ചരിതം

ഗുരുഗോപിനാഥ വിജയം

ശിവശക്തി മാഹാത്മ്യം (ഭൂകൈലാസം)

കന്നഡ കല്യാണസൗഗന്ധിക (കല്യാണസൗഗന്ധികം തുള്ളലിന്റെ കർണ്ണാടക പദ്യപരിഭാഷ)

# മുഖവുര

ശ്രീ ചട്ടമ്പിസ്വാമികളുടെ ജന്മസ്ഥലമായ കണ്ണമ്മൂലയിൽ അവതരിപ്പിക്കാനുദ്ദേശിച്ചുകൊണ്ട് രചിച്ച ഈ ശ്രീ ചട്ടമ്പിസ്വാമി ചരിതം ഓട്ടൻതുള്ളൽ സ്വാമിയുടെ ഇച്ഛകൊണ്ടാകാം സമാധിസ്ഥലമായ പന്മന ആശ്രമ സന്നിധിയിൽ സമാധി ദിനത്തിൽ തന്നെ (24-04-93) അരങ്ങേറി. തികച്ചും അപ്രതീക്ഷിതമായിരുന്നു ഇതിന്റെ രചനയും പ്രസിദ്ധീകരണവും. ചട്ടമ്പിസ്വാമികളുടെ ഭക്തരായ ചില നല്ല വ്യക്തികളുടെ പ്രേരണയും സഹായവും ഇക്കാര്യത്തിൽ എനിക്കുണ്ടായിട്ടുണ്ട്. അവരോടും പന്മന ആശ്രമത്തിലെ ഭാരവാഹികളോടും എനിക്ക് അളവറ്റ നന്ദിയുണ്ട്. ഈ കഥ അവതരിപ്പിക്കുവാൻ സന്മനസ്സു കാട്ടിയ തിരുവനന്തപുരം വിശ്വകലാകേന്ദ്രം തുള്ളലാശാൻ ശ്രീ വിക്രമൻ അവർകളോടും, ഇത് പുസ്തക രൂപത്തിലാക്കാൻ എന്നെ പ്രേരിപ്പിച്ച എന്റെ ആത്മസുഹൃത്തും പ്രശസ്ത കവിയുമായ ശ്രീ. ശൂരനാട് രവിയോടും എനിക്കുള്ള കൃതജ്ഞത വളരെ വലുതാണ്.

9-4-1993

**പലുകൽ ഗംഗാധരൻ നായർ**

## രണ്ടാം പതിപ്പ്

93 ഏപ്രിലിൽ പ്രസിദ്ധീകരിച്ച ഈ കൃതിയുടെ ഒന്നാം പതിപ്പ് അപ്പോൾ തന്നെ വിറ്റുതീർന്നെങ്കിലും അവിചാരിത കാരണത്താൽ രണ്ടാം പതിപ്പ് യഥാസമയം പ്രസിദ്ധീകരിക്കാൻ കഴിഞ്ഞില്ല. ഒന്നര മണിക്കൂർ തുള്ളത്തക്കവിധം ഈ കൃതി ഇപ്പോൾ വിപുലീകരിച്ചിട്ടുണ്ട്. ഇതിൽ അധികമായി ചേർത്തിട്ടുള്ള ഉപകഥകൾ പറഞ്ഞുതന്ന മണ്ണടി ഇരവിപണ്ടാരത്തിലിനും മലയിൻകീഴ് ഗോപിനാഥൻ നായർക്കും പുരാവസ്തു വകുപ്പിലെ വി. മൻമഥൻ നായർക്കും പ്രത്യേകം കൃതജ്ഞത പറയുന്നു.

സമുചിതമായ അവതാരിക എഴുതിത്തന്ന് ഈ കൃതിയെ അനുഗ്രഹിച്ച എൻ.എസ്സ്.എസ്സ്. ജനറൽ സെക്രട്ടറി ശ്രീ. പി. കെ. നാരായണപ്പണിക്കർ അവർകളോടുള്ള അകൈതവമായ നന്ദി പ്രകാശിപ്പിച്ചുകൊള്ളുന്നു.

രണ്ടാംപതിപ്പിന്റെ പ്രകാശനകർമ്മം നിർവ്വഹിക്കാൻ സദയം സമ്മതിച്ച വിദ്യാധിരാജ പ്രസ്ഥാനത്തിന്റെ ജീവാത്മാവായ ശ്രീ. ആർ. രാമചന്ദ്രൻ നായർ ഐ.എ.എസ്സ്. അവർകളോടും ഈ പുസ്തകം ഏറ്റുവാങ്ങി മുഖ്യപ്രഭാഷണം ചെയ്യാൻ ദയകാട്ടിയ മുൻ കലാമണ്ഡലം ചെയർമാൻ ഡോ. വി. എസ്സ്. ശർമ്മ സാറിനോടുമുള്ള അകൈതവമായ നന്ദി ഇവിടെ രേഖപ്പെടുത്തട്ടെ.

ഈ തുള്ളലിന്റെ അരങ്ങേറ്റ അവതരണം പന്മന ആശ്രമത്തിൽ വച്ച് സകൗതുകം വീക്ഷിച്ച് ഈ തുള്ളൽകൃതിയെയും കലാകാരനെയും അനുഗ്രഹിച്ച ചേങ്കോട്ടുകോണം മഠാധിപതി ബ്രഹ്മശ്രീ സത്യാനന്ദ സരസ്വതിയെ കൃതജ്ഞതാപൂർവ്വം സ്മരിക്കുന്നു.

31-03-2002 *ഗ്രന്ഥകർത്താവ്*

## മൂന്നാം പതിപ്പ്

കേരളസർക്കാരിന്റെ വിദ്യാഭ്യാസ വകുപ്പ് സ്ക്കൂൾ ലൈബ്രറികൾക്കുവേണ്ടി ഏർപ്പെടുത്തിയിട്ടുള്ള ബൾക്കു പർചേസ് പദ്ധതിപ്രകാരം ആവശ്യപ്പെട്ട പ്രതികൾ ലഭ്യമല്ലാതെ വന്നതിനാൽ ഈ പതിപ്പു പ്രകാശിപ്പിക്കുന്നു. മുഖചിത്രത്തിനായി ചട്ടമ്പിസ്വാമിയുടെ നല്ലൊരു ചിത്രം നല്കിയ സ്വാമി ദുർഗാനന്ദ സരസ്വതിയെ നന്ദിപൂർവം സ്മരിക്കുന്നു. ഈ കൃതിയോടു കലാരസികരും സഹൃദയരുമായ സജ്ജനങ്ങൾ കാട്ടുന്ന പ്രീതിക്കു പ്രത്യേകം കൃതജ്ഞത.

1993 മുതൽ ഒരു ഉപാസനയെന്നോണം തികഞ്ഞ ഭക്ത്യാദരങ്ങളോടും കലാവൈഭവത്തോടും കൂടി ക്ഷേത്രാങ്കണങ്ങളിലും മറ്റു വേദികളിലും ഈ തുള്ളൽ അവതരിപ്പിച്ചു വരുന്ന തുള്ളലാചാര്യൻ വിശ്വകലാകേന്ദ്രം വിക്രമനാശാനോടുള്ള നന്ദിയും രേഖപ്പെടുത്തുന്നു.

വിദ്യാധിരാജനെപ്പറ്റിയുള്ള ഈ തുള്ളൽകൃതി സ്കൂൾ ലൈബ്രറികൾക്കായി വാങ്ങിയ വിദ്യാഭ്യാസവകുപ്പിനോടു ഏറെ നന്ദിയുണ്ട്.

1-03-06 *ഗ്രന്ഥകർത്താവ്*

## നാലാം പതിപ്പ്

പ്രഗതി മൈതാനിയിൽ നടക്കുന്ന 2007 ഇന്റർനാഷണൽ ട്രേഡ് ഫെയറിൽ ഒരുക്കുന്ന നാലുകെട്ടിൽ കാരണവരായി പങ്കെടുക്കണമെന്ന് എന്റെ സുഹൃത്ത് ആർട്ടിസ്റ്റ് ജിനൻ ആവശ്യപ്പെട്ടു. വിദേശ ടൂറിസ്റ്റുകൾക്ക് 'കേരളസംസ്കാരം' 'ലൈവ്' ആയി കാണുന്നതിനു 1996 മുതൽ 2000 വരെ ജനുവരിമാസത്തിൽ കോവളത്ത് 'കേരള വില്ലേജ് ഫെയർ' സംഘടിപ്പിച്ചിരുന്നു. ടൂറിസ്റ്റ് വകുപ്പ് നടത്തിയിരുന്ന, വിദേശ ടൂറിസ്റ്റുകൾക്ക് ഏറെ പ്രിയമായിരുന്നു ആ പരിപാടി വർഷങ്ങൾക്കു ശേഷം ന്യൂഡൽഹിയിൽ തുടങ്ങുന്നുവെന്നു കേട്ടപ്പോൾ ആ പദ്ധതിയുടെ സംഘാടകനും തറവാട്ടിലെ കാരണവരുമായിരുന്ന എനിക്ക് അതിയായ സന്തോഷം തോന്നി. വരാമെന്നു സമ്മതിച്ച എന്നോടു തുള്ളൽപ്രിയനായ ജിനൻ ഒരു കാര്യംകൂടി പറഞ്ഞു. സാറിന്റെ ചട്ടമ്പിസ്വാമി ചരിതം തുള്ളൽ കുറെ കോപ്പികൾ കൂടെ കൊണ്ടുവരണം. മൂന്നാം പതിപ്പു പ്രതികൾ തീർന്നുപോയതിനാൽ ഒരു ഡൽഹി പതിപ്പെന്ന രീതിയിൽ ഈ നാലാം പതിപ്പിറക്കുന്നു. ഈ കൃതിയോടും ഇതിന്റെ അവതരണത്തിനോടും സഹൃദയരായ മലയാളികൾ കാണിക്കുന്ന താല്പര്യത്തിന് ഏറെ നന്ദി.

*ഗ്രന്ഥകർത്താവ്*

17-10-07

(23-30 p)



# ചട്ടമ്പിസ്വാമികൾ

## പ്രധാന സംഭവങ്ങൾ

1853 ആഗസ്റ്റ് 25 ജനനം.

1869 പേട്ടയിൽ രാമൻപിള്ള ആശാന്റെ കീഴിൽ പഠനം.

1872 സിദ്ധനിൽ നിന്നും ആത്മജ്ഞാനലബ്ധി.

1877 80 സുബ്ബാജഠാപാടികളുടെ കീഴിൽ പഠനം.

1892 വിവേകാനന്ദനുമായി കൂടിക്കാഴ്ച.

1913 ഷഷ്ടിപൂർത്തി.

1921 നീലകണ്ഠ തീർത്ഥപാദരുടെ സമാധി.

1924 മെയ് 5 മഹാസമാധി.

## പ്രധാനകൃതികൾ

1. ആദിഭാഷ
2. പ്രാചീന മലയാളം
3. വേദാധികാര നിരൂപണം
4. അദ്വൈതചിന്താപദ്ധതി
5. ക്രിസ്തുമത നിരൂപണം
6. ജീവകാരുണ്യനിരൂപണം
6. നിജാനന്ദവിലാസം
7. ശ്രീചക്രപൂജാകൽപം.

(ചട്ടമ്പിസ്വാമികളുടെ എല്ലാ കൃതികളും സമാഹരിച്ച് ഒറ്റ വാല്യമായി "ചട്ടമ്പിസ്വാമികൾ: ജീവിതവും കൃതികളും" എന്ന പേരിൽ സംസ്കൃതം പ്രൊഫസർ ഡോ. കെ. മഹേശ്വരൻ നായർ പ്രസിദ്ധീകരിച്ചിട്ടുണ്ട്.)

P.K. Narayana Panicker B.A. & B.L.
General Secretary
Nair Service Society
Changanassery-686102, Kerala State

Fax : 0481- 427744
Phone Office : 422008
420944
Resi : 420330
Gram : "Service"

## അവതാരിക

ഓട്ടൻതുള്ളൽ പ്രസ്ഥാനത്തിലേയ്ക്ക് പ്രവേശിക്കുവാൻ ആളില്ലാഞ്ഞിട്ടോ ധൈര്യമില്ലാഞ്ഞിട്ടോ എന്തോ കുഞ്ചൻ നമ്പ്യാരാശാനുശേഷം ആ ശാഖയിൽ വലുതായാരും കൈവച്ചിട്ടില്ല. ഭാഷാ ലാളിത്യവും സൂക്ഷ്മ നിരീക്ഷണവും തലമുടിനാരിടവിടാതുള്ള വിമർശന ചാതുര്യവും ഫലിതം അനർഗളമായൊഴുകാനുള്ള അനുഗ്രഹവും തുള്ളൽ ശാഖ നന്നായെഴുതാൻ ആവശ്യമായ ഘടകങ്ങളാണ്. വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികളുടെ ചരിത്രം ആദ്യം പ്രകാശനം ചെയ്തത് തൃപ്തിയായില്ലെന്ന നിഗമനത്തിൽ കൂടുതൽ ഭാഗങ്ങൾ കൂടി ഉൾപ്പെടുത്തി പുനഃപ്രകാശനമാണ് ഇപ്പോൾ ചെയ്യുന്നത്. മേൽ വിവരിച്ച നാല് ഘടകങ്ങളും പളുകൽ ഗംഗാധരൻ നായരുടെ ശ്രീ ചട്ടമ്പിസ്വാമി ചരിതത്തിൽ നന്നായി പ്രയോഗിച്ചിട്ടുണ്ട്. തിരുവടികളുടെ ചരിതത്തിൽ തുടങ്ങിയ നിർഝരി ഗുരു ഗോപിനാഥിന്റെ വിജയത്തിൽകൂടി കളകളാരവത്തോടെ വർദ്ധിച്ച ഒഴുക്ക് ധീരദേശാഭിമാനി വേലുത്തമ്പിദളവയുടെ ചരിതത്തിൽ ലക്ഷണയുക്തവും പ്രൗഢവുമായ കല്ലോലിനിയായി വിലസുന്നു. ചട്ടമ്പിസ്വാമിയുടെ രാത്രി സഞ്ചാരം കണ്ടുപിടിക്കാൻ പോയ സതീർത്ഥ്യർക്കുണ്ടായ അമളി, പട്ടിസദ്യ, അഴിമതി വീരന്മാരായ സർക്കാരുദ്യോഗസ്ഥന്മാർക്കുള്ള താക്കീത്, വൃദ്ധവൃഷഭത്തിനെ വാങ്ങി പരമൻ പിള്ളയുടെ പുനർജന്മമാക്കിയ ഭാഗം മുതലായവയുടെ ശൈലി അനവദ്യ സുന്ദരമാണ്. മൊത്തമുള്ള ശൈലി സുന്ദരമാണ്. തുള്ളൽ കഥകൾ അവതരിപ്പിക്കുന്നതിനുള്ള ശിക്ഷണം കൂടി ശട്ടം കെട്ടുന്ന ശ്രീ. ഗംഗാധരൻ നായർ ചെയ്യുന്ന സേവനം തുള്ളൽ കഥാ പ്രസ്ഥാനത്തിന് ഒരു അനുഗ്രഹം കൂടിയാണ്. പ്രായേണ ജീവിതായോധനത്തിൽ തക്കതോ മതിയായതോ ആയ വരുമാനം ആ കലോപാസകർക്ക് സിദ്ധിക്കുന്നില്ല എന്നതുകൊണ്ട് ഇതിലേയ്ക്ക് വേണ്ടത്ര ആളുകൾ വരുന്നില്ല. കേരളീയരുടെ തുള്ളൽ കലയോടുള്ള ആഭിമുഖ്യം വളർത്തുന്നതിന് പല താലൂക്ക് യൂണിയനുകളും കരയോഗങ്ങളും അവരവരുടെ ചടങ്ങുകളിൽ ഉൾപ്പെടുത്തി പ്രോത്സാഹിപ്പിക്കുന്നുണ്ടെന്ന് മനസ്സിലാക്കുന്നു. അപ്രകാരമുള്ള സഹായങ്ങൾ ശ്ലാഘനീയമാണ്. പളുകൽ ഗംഗാധരൻ നായരുടെ ഈ അപൂർവ്വ ഉദ്യമത്തിൽ കൂടുതൽ കഥകൾ തുള്ളിലിലാക്കുന്നതിന് ഇടവരട്ടെ.

സ്നേഹപൂരസ്സരം (ഒപ്പ്)

ചങ്ങനാശ്ശേരി

1-3-2002

NB: വേദികളിൽ ഈ തുള്ളൽക്കഥ അവതരിപ്പിക്കാനാഗ്രഹിക്കുന്നവർ ഗ്രന്ഥകർത്താവിനെ ബന്ധപ്പെടണം.

# ശ്രീ ചട്ടമ്പിസ്വാമി ചരിതം
## ഓട്ടൻ തുള്ളൽ

*(തരംഗിണി - കല്യാണി)*

വിദ്യാധിപനാം ഭട്ടാരകനുടെ
ദിവ്യചരിത്രം വാരിധി സമമാം
അതിൽ നിന്നണുവിട ചൊല്ലാൻ പോലും
മതിപോരാത്തൊരശക്തൻ അടിയൻ
എങ്കിലുമിന്നാ പുണ്യപുമാനുടെ
സംഗം കൊണ്ടിഹ പാപമകറ്റാൻ
കൂടിയ നമ്മുടെ തോഷത്തിന്നായ്
പാടാമല്പം സ്വാമീചരിതം
ഗുരുവരുളാലതു തുള്ളാമിപ്പോൾ
ഗുരുസമരെന്നിൽ കൃപ ചൊരിയേണം.

(കേദാരഗൗള)

"പരിത്രാണായ സാധൂനാം
വിനാശായ ച ദുഷ്കൃതാം
ധർമസംസ്ഥാപനാർഥായ
സംഭവാമി യുഗേയുഗേ" (1)
(നല്ലവരെ പരിരക്ഷിക്കാനും
പൊല്ലാത്തവരെ നശിപ്പിക്കാനും
ധർമ്മം പാരിലുറപ്പിക്കാനും
ജന്മമെടുക്കും ഞാൻ യുഗമെല്ലാം)

---

(1) ശ്രീമദ് ഭഗവദ്ഗീത 4-8

(ആനന്ദഭൈരവി)

അല്ലൽ തീർക്കാനരുളിയ പോലെ
കൊല്ലൂർ ഗ്രാമേ വന്നുളവായി
ആത്മജ്ഞാനം നൽകീ നമ്മളെ
ആത്മാവുടയോരാക്കീ സ്വാമി
തമസിൽ നിന്നും ജ്യോതിയിലേക്കും
അസത്തിൽ നിന്നും സത്തയിലേയ്ക്കും
മൃത്യുവിൽനിന്നും അമൃതതിലേയ്ക്കും
അന്തരമെന്യേ നമ്മെ നയിക്കും
തന്തിരുവടിയെ നമിപ്പൂ ഞങ്ങൾ.

(കേദാരഗൗള)

മഠപഠിതാക്കടെ പാഠം കേട്ടു
പഠനേ കനിഷ്ഠികാധിഷ്ഠിതനായ് (2)
ചട്ടമ്പിള്ളെയായ പടുത്വം
പഠിതാക്കൾക്കിഹ ഹഠഹർഷദമാം.

പന്തീഭോജനമങ്ങു നടത്തി
ജാതിക്കോട്ടകൾ വെട്ടിമുറിച്ചു
തൊട്ടും തിന്നും തെണ്ടിനടന്നും
ചട്ടമ്പീ ശിവസമനായ്ത്തീർന്നു.

അമ്മയെ പോറ്റാൻ കല്ലു ചുമന്നു
കർമ്മം സർവവുമൊന്നായ് കണ്ടു
ഗുസ്തി പഠിച്ചു മിടുക്കന്മാരെ
ഒറ്റയടിക്കു നിലത്തുമറിച്ചു
പിന്നൊരു നല്ല തലപ്പന്താട്ടം
തന്നിൽ തന്റെ മിടുക്കു തെളിച്ചു

(2) ഒന്നാമനായ്

നല്ലതുപോലെ കുഴിപ്പന്താടാൻ
വല്ലഭനായൊരു ചട്ടമ്പിള്ള
നിന്ദാപാത്രമതല്ല ശരീരം,
വന്ദ്യം ധർമ്മസ്സാധനമാക്കി.

## 1

### (കേദാരഗൗള)

പുരുമഹിമയ്ക്കു നിദാനമതായി
ഗുരുകുലവാസം ചെയ്യും കാലം
ഉണ്ടായ് വന്നൊരു കാര്യമുരയ്ക്കാം
പണ്ഡിതരെല്ലാം ശ്രദ്ധിക്കേണം
കൂട്ടർക്കേറ്റൻ, ഗുരുവിന്നിഷ്ടൻ
ചട്ടമ്പീയുടെ രാത്രി നടത്തം
ചിലരുടെ കണ്ണിൽപ്പെട്ടു കഷ്ടം
ഖലരവർ ഗുരുവിൻ ചെവിയിലുരച്ചു
വിഷമാമേഷണിയങ്ങു പരത്തി
ഏഷണിവീരരസൂയാലുക്കൾ.

'കൂട്ടരിൽ മുഖ്യൻ സുന്ദരഗാത്രൻ
ചട്ടമ്പീയൊരു മന്മഥനത്രേ.
ചിത്തശരീരേ ശക്തി മുഴുത്തോൻ
വിത്തമതായി വിദ്യ ലഭിച്ചോൻ
ഇവനുടെ വലയിൽ വീഴാതുള്ളവൾ
അവനിയിലുണ്ടാകില്ലതു തീർച്ച.
"തരുണസ്താവത് തരുണീസക്തഃ" (3)

(3) യുവാവ് യുവതിയിൽ തൽപരനാകുന്നു- ഭജഗോവിന്ദം
ഭജഗോവിന്ദം തുള്ളൽവൃത്തമായ തരംഗിണിയിലാണ് രചിക്കപ്പെട്ടിട്ടുള്ളത്.

അരുതെന്നാകാ ശാങ്കരസൂക്തം
പലപല രാത്രിയിൽ സ്ത്രീസഹശയനം
പുലരേ വന്നിഹ ഗുരുകുലശയനം
നക്തഞ്ചരനാമിവനുടെ കപടം
വ്യക്തമതായി കണ്ടെത്തേണം,

പിടികൂടേണം തൊണ്ടി സമേതം
അടി ഇടികൾ പൊടിപൂരം വേണം
താടികൾ മീശകൾ തലമുടിയൊക്കെ
പാടേ വെട്ടി വെളിക്കാക്കേണം
അല്ലാഞ്ഞാലോ നമ്മുടെ ഗുരുവിനു
പൊല്ലാപ്പാകും സംശയമില്ല.'

കേട്ടു പരാതികൾ ചിന്തയിലാണ്ട
പേട്ടയിലാശാനവരൊടു ചൊല്ലി. (4)

'നാട്ടിനുമൊപ്പം നാട്ടാർക്കെന്നും
ശ്രേഷ്ഠത കാട്ടാൻ പോരുന്നോനിതി
കണ്ടിട്ടുന്നത പദവി കൊടുത്തു
വേണ്ടാതീനം കാട്ടാനല്ല.
അവനിഹ നമ്മെപ്പറ്റിച്ചിട്ടി-
ങ്ങവിഹിതമാർഗം ചെയ്യുന്നാകിൽ
നിങ്ങടെ സംഘം പരമനിഗൂഢം
ഇങ്ങിവനെപ്പിടികൂടീടേണം
അങ്ങനെയായാൽ വേണ്ടതു ചെയ്യാം
നിങ്ങളൊരുങ്ങിക്കൊള്ളുക വേഗം.'

ഗുരുവിൻ കല്പന കേട്ടൊരു സംഘം
ചിരികൊണ്ടുള്ളു നിറച്ചുരസിച്ചു.

---

(4) പേട്ടയിൽ രാമൻപിള്ള ആശാൻ

പതിവായന്നുമുറങ്ങും നേരം
പതിയെയെണീറ്റവനിരുളിൽ മറഞ്ഞു
കണ്ടവരൊക്കെ കൂകിവിളിച്ചു
ഇണ്ടലിലാണ്ടു ഗുരുകുലമപ്പോൾ.

കുന്തം വടിയുമെടുത്തിട്ടാളുകൾ
പന്തവുമേന്തി നടന്നു തിരഞ്ഞു
അംഗങ്ങൾക്കുമതിഭ്രമമേറ്റിടു-
മംഗനമാരുടെ വീടു വളഞ്ഞു.
ചിരുത, ചിത്തിര, ആതിര, നീലി
ചീരു, നങ്ങാ, നാരണി, നാണി
ചടുലാക്ഷികളാമിവരുടെ വീടു-
മടുക്കളെ പത്തായപ്പുരയെന്നിവ-
യൊക്കെയരിച്ചു പെറുക്കീ വിരുതർ
മുക്കും മൂലയുമൊക്കെത്തപ്പി.

കോഴിക്കൂട്ടിൽ കയറീയൊരുവൻ
പന്നിക്കൂട്ടിൽ നാൽവർ കയറീ
തേങ്ങാപ്പുരയിൽ മൂവർ തിരക്കി
ഉരപ്പുര തിരയാനിരുവരൊരുങ്ങി
കണ്ടില്ലെങ്ങും കുണ്ഠിതരായി
ഇണ്ടൽ പെരുത്തു സംഘാധിപനും.

തിരയലുമിന്നിനി നിർത്താമെന്നു
ഒരുവനുരച്ചൂ പോരെന്നപരൻ
ആ വീടീവീടിടവീടിങ്ങനെ
വീടാംവീടുകളൊക്കെയരിച്ചു
തിരയൽ നിറുത്തി നാലാം യാമേ
തിരികെപ്പോരാൻ സംഘമൊരുങ്ങി.

'പോരും വഴിയിൽ കാളീക്ഷേത്രം
തിരയാ'മെന്നൊരു വീരൻ ചൊന്നാൻ.
'പേടിച്ചവിടെപ്പകലും പോകാ
പേടിത്തൊണ്ടന്നിരവിൽപ്പോമോ?
നാരിയിരിക്കാൻ സാധ്യതയില്ലീ-
നരനവിടെങ്ങും ചെല്ലുകയില്ല.'

'കുഞ്ഞൻ തന്നുടെ പേരുകെടുത്തിയ
കുന്നായ്മക്കൊരു പരിഹാരാർത്ഥം
ഒന്നുവണങ്ങാം ബ്രാഹ്മം യാമം'
എന്നൊരു ഭക്തൻ, ആട്ടെന്നവരും.

തള്ളിക്കയറി കണ്ടാരദ്ഭുതം
ഉള്ളിൽ കുഞ്ഞൻ യോഗനിമഗ്നൻ!
കണ്ടവരൊക്കെ കുണ്ഠത പെരുകി
ഇണ്ടൽ മുഴുത്തു മണ്ടരുമായി
ഓങ്കാരധ്വനി ചെവിയിൽ മുഴങ്ങി
സാംഗോപാംഗം വേപഥുപൂണ്ടു
കാളിയെ മുന്നിൽ സർവർ കണ്ടൂ
വാളോങ്ങീയവൾ നില്പതു കണ്ടു.
ഇതികർത്തവ്യ വിമൂഢരുമായി
സ്തുതിഗീതത്തൊടു മാപ്പുമിരന്നു.

(ലക്ഷ്മീതാളം-നീലാംബരി)
ചട്ടമ്പീ മുനിമുഖ്യാ
പാപികൾ നമ്മേ
ശപിച്ചുകളയരുതേ.

അറിയാതേ നാം ചെയ്ത
അപരാധം നീ
പൊറുത്തുകൊള്ളണമേ.

ഇനിമേലിൽ സൽബുദ്ധി
സതതം വരുവാൻ
വരം ചൊരിയണമേ.

(കേദാരഗൗള)

കോപം കൊണ്ടും നാണം കെട്ടും
പാപം കിട്ടിടുമിതി പേടിച്ചും
പദ്ധതിയിട്ട പുമാനെപ്പലരും
ബദ്ധവിരോധാൽ പ്രാകി പഴിച്ചു
ഗുരുവരരാമനപാരം രസമായ്
പുരുഷോത്തമനാണെന്നുമുറച്ചു.

## 2

(കേദാരഗൗള)

മൂഢൻമാരുടെ മൂഢതമാറ്റാൻ
പാടവമേറും ചട്ടമ്പിക്കും.
ധനപതി സമനൊരഹങ്കാരിക്കു
ജ്ഞാനം നൽകിയ മാർഗം ചൊല്ലാം.

സർവചരാചരമൊന്നാണെന്നും
മരണം ജനനത്തിന്നാണെന്നും
കർമ്മഫലത്തിനു തടയില്ലെന്നും
കാട്ടാൻ കാട്ടീ പട്ടിയൂട്ടു.

അന്നു കുബേരസമാനൻ ധനികൻ
ഉന്നത സർക്കാരുദ്യോഗസ്ഥൻ
ഭിക്ഷാടകനാം ചട്ടമ്പിക്കൊരു
ഭക്ഷണമേകീ ഞെളിയാൻ നോക്കി.
'ശിഷ്യരുമൊത്തു വരുന്നേൻ ഞാനും
ഭക്ഷണമേകുക വേണമവർക്കും'

'എന്നുടെ ഭാഗ്യം തന്നേ സ്വാമീ'
എന്നുപറഞ്ഞാ വിരുതൻ പോയി
സദ്യക്കേറെ വട്ടംകൂട്ടി
വിദ്യാരാജനുവേണ്ടിക്കാത്തു
ഒറ്റയ്ക്കെത്തീ ചട്ടമ്പീഗുരു
പറ്റിച്ചെന്നാനാതിഥേയൻ
'ശിഷ്യൻമാരുടനെത്തിക്കൊള്ളും
ഭക്ഷണമങ്ങു വിളമ്പിക്കൊള്ളൂ.'

ഇഞ്ചീമാങ്ങാ, നാരങ്ങാക്കറി,
പഞ്ചാമൃതവും, പച്ചടി നാലും,
തോരനൊരാറ്, നല്ലോരവിയൽ,
ഉരുളകിഴങ്ങിൻ കൂട്ടുകറിയും,
പപ്പടമായതുമാനച്ചുവടൻ,
ഉപ്പേരി, വറ്റൽ, ചിങ്ങൻപഴവും,
ചമ്പാച്ചോറും, ശേരികൾ രണ്ടും,
അമ്പമ്പഞ്ചാണന്നു പ്രഥമൻ!
ബോളീ കീളി, പാൽപ്പായസവും,
നീളേ വീശാൻ പനദലവിശറീ
'ഠാവട്ട'ത്തിലിത്തരമൂണ്
അവിടങ്ങാർക്കും ഓർമ്മയിലില്ലാ.
'സദ്യവിളമ്പീ' ഗർവൊടുതന്നേ
വിദ്വാനാ ഗൃഹനാഥനുരച്ചു.

ഒന്നു ഞൊടിച്ചൂ സ്വാമികളപ്പോൾ
വന്നു നിരന്നൂ പട്ടിക്കൂട്ടം
നെട്ടപ്പട്ടീ, ഉണ്ടപ്പട്ടീ,
വട്ടപ്പട്ടീ, പൊണ്ണൻപട്ടീ,
പെട്ടപ്പട്ടീ, കടുവൻപട്ടീ,
കുട്ടിപ്പട്ടീ, തള്ളപ്പട്ടീ
ഓരോ ഇലയ്ക്കും ഓരോ പട്ടി
കുരയതുമില്ല കടിപിടിയില്ല.
കണ്ടവർ മൂക്കിൽ വിരലുംവച്ചു
ഉണ്ടോ പട്ടിക്കിത്ര വിവേകം?
പട്ടികളൊപ്പം ചട്ടമ്പിയുമഥ
തുഷ്ടികലർന്നങ്ങഷ്ടിതുടങ്ങി.
ഇണ്ടൽ, ദൈന്യം, കോപമമർഷം
കൊണ്ടുഗൃഹസ്ഥൻ കുണ്ഠിതനായി.

(ആനന്ദഭൈരവി)

വിനയാന്വിതനായ് സ്വാമിയുമരുളി
പുനർജൻമത്തിൻ മഹിമ വിശേഷം
'കേൾക്ക സഖേ, ഇവർ പോയൊരു ജൻമേ
സർക്കാർ തന്നിലുന്നതരായോർ
അഴിമതി, കൊള്ള, ജനദ്രോഹാദി
വഴിവിട്ടീടിന പാപംമൂലം
വന്നു ജനിച്ചൂ ശ്വാനൻമാരായ്
ഇന്നു തടുക്കാനാർക്കും കഴിയാ
കർമ്മത്തിൻ ഫലമീജന്മത്തിൽ
അല്ലെന്നാകിലടുത്തതിൽ തീർച്ച.'

(ഭൈരവി)
പണ്ടു കുബേരനു വന്നൊരബദ്ധം
ഉണ്ടായിവനും ധനഗർവത്താൽ
നാണംകൊണ്ടു വിയർത്തു ഗൃഹസ്ഥൻ
പാണികൾ കൂപ്പി മാപ്പുമിരന്നു.

## 3

(കേദാരഗൗള)
ഊട്ടുണ്ടാക്കാൻ നളനുസമാനൻ
കൊട്ടിൽ, പാട്ടിൽ തനിഗന്ധർവൻ
മുണ്ടേം പിള്ളീ മാരാരുടെ ഗർവ്
ചെണ്ടകൾ കൊട്ടിയടക്കീ സ്വാമീ.(5)

പട്ടൻമാരുടെ മേധാവിത്വം
തട്ടിയെറിഞ്ഞൊരു വിപ്ലവകാരിയ-
വർണർക്കുന്നമനത്തിന്നായവ-
തീർണനതായൊരു(6) കർമ്മയോഗീ
നായരീഴവയുന്നമനത്തിനു
നായകനായിയനുഗ്രഹമേകി
അന്നവർ തങ്ങളിലുണ്ടായ് മൈത്രി
ഇന്നവർ തങ്ങളിൽ വൈരം പാരം
നാരായണഗുരുവിനു ഗുരുവായി
നാരായണനിവരംശരുമായി.(7)
കേശവകൃഷ്ണനീഴവസോദരർ

(5) ഏറ്റുമാനൂർ ക്ഷേത്രത്തിൽ വച്ച്
(6) അവതരിച്ച
(7) അംശാവതാരങ്ങൾ, വിഷ്ണുവിന്റെ അംശാവതാരങ്ങളാണ് ചട്ടമ്പി സ്വാമിയും നാരായണഗുരുവുമെന്നു വ്യംഗ്യം.

ഈശസമാനനു ചിറകുകളെപ്പോൽ.
കേശവനേകി അടിപിടി വിദ്യ,
വശ്യം സാഹിതി കൃഷ്ണനു നൽകി.
വൈരം വിദ്യകളൊരുവനിലാവതു
പാരം കാര്യം സ്വാമിയിൽ ദൃശ്യം.

ഭാരതമെത്തി 'ഒളിമ്പി'ക്കിന്ന്
പോരുകയായി പൂജ്യവുമായി
ഭാരോദ്വാഹന ഗുസ്തികൾ തന്നിൽ
'സ്വർണ്ണം' കൊണ്ടന്നേനേ സ്വാമീ!

## 4

(കേദാരഗൗള)

സ്വർണ്ണത്തിന്നു മണ്ണിൻവിലയേ
സ്വർണ്ണനിഭൻ മുനി കൽപിച്ചുള്ളൂ
അയ്യാസ്വാമീയാദിഗുരുവരന-
നാര്യം സ്വർണ്ണവിദ്യ തുടങ്ങേ
ആത്മാർത്ഥതയൊടു ബന്ധംവിട്ടു
ആത്മജ്ഞാനിക്കുചിതമിതാണോ?

പിമ്പേയൊരുവൻ വിത്തദുരാഗ്രഹി
ചെമ്പിൽ നിന്നും സ്വർണ്ണമെടുക്കും
വിദ്യ ഗ്രഹിക്കാൻ പുറകേ കൂടി,
വിദ്യ കൊടുക്കാൻ സ്വാമി മടിച്ചു.
ഇരുവരുമൊപ്പമരൂക്കുറ്റിയതിൽ
അരുവി കടക്കേ തോണി മറിഞ്ഞു.
'കാഞ്ചന വിദ്യക്കുപദേശം ഞാൻ
സഞ്ചിതമോദാലിപ്പോൾ നൽകാം'
'സ്വർണ്ണം വേണ്ടേ പ്രാണൻ മതിയേ

അർണ്ണസിൽ(8) മുങ്ങാതെന്നെപ്പോറ്റൂ'
സ്വന്തകരം കൊണ്ടവനെ ഗ്രഹിച്ചു
നീന്തിക്കയറി സ്വാമി തുണച്ചു
സ്വർണ്ണാശയ്ക്കവനറുതിവരുത്തി
വർണ്യാതീതം വിദ്യ ഗ്രഹിച്ചു.

ധനികരെയൊട്ടും മാനിച്ചില്ല
ധനത്തിനെയൊട്ടു വെറുത്തതുമില്ല
ധനഗർവത്തൊടൊരമ്മവീട്ടിൽ
തമ്പി നടത്തിയ(9) സദ്യ വെടിഞ്ഞു.
ആചാരിദിവാന്റെ(10) കേമവിരുന്നു
ത്യജിച്ചുകളഞ്ഞെളിമത്തത്തിന്നായ്.

ഇന്നാണെങ്കിൽ ധനികന്മാരുടെ
സദ്യകൾ മാത്രം സിദ്ധർ ഭുജിക്കും.

ഓഷധിയൊക്കെ ഔഷധമെന്നു
ആർഷജ്ഞാനി കണ്ടതുമൂലം
പച്ചിലയൊക്കെ ചപ്പിനടന്നു
വച്ചിതു പേരും 'ആടുകുഞ്ഞൻ'.

മദ്യം, മത്സ്യം, മാംസം വർജ്യം
മദ്യവിരോധം കാട്ടാൻ ചൊന്നാൻ,
'തെങ്ങിലെ വെള്ളം ചങ്കിലെ പോനാൽ
ചങ്കരനാനയും ചിങ്കിലി പാടുവൻ'.

---

(8) വെള്ളത്തിൽ
(9) വടശ്ശേരി അമ്മവീട്ടിലെ ശങ്കരൻ തമ്പി
10) ദിവാൻ രാജഗോപാലാചാരി

കീദൃശീ ചിൻമുദ്ര? ചോദ്യത്തിന-
ന്യാദൃശസ്വാമീ വചനം കേട്ടു(11)
അദൃശ്യാഘൻ(12) വിവേകാനന്ദൻ
സുദൃഢബന്ധം വച്ചുപുലർത്തി.

## 5

(ആനന്ദഭൈരവി)

സർവധനാലും ശ്രേഷ്ഠം വിദ്യ
വിദ്യയിൽ വിദ്യ ആത്മജ്ഞാനം
ആത്മജ്ഞാനം പ്രജ്ഞാനംതാൻ
പ്രജ്ഞാനം താൻ ബ്രഹ്മവുമല്ലോ.
ഞാൻ, നീ, അവൻ, ഇതു സർവം ബ്രഹ്മം
എന്നറിവത്രേ പ്രജ്ഞാനം കേൾ.
അദ്വൈതാമല ജ്ഞാനജ്യോതി
പ്രജ്ഞാനിക്കേ സിദ്ധിക്കുള്ളൂ
ഉത്തമനാം ഗുരു സിദ്ധിക്കേണം
ഉത്തമവിദ്യ കരഗതമാകാൻ.

(കേദാരഗൗള)

ആത്മജ്ഞാനമതരുളും ഗുരുവിനെ
ആത്മാന്വേഷി തേടിയലഞ്ഞു
വടിവീശ്വരപുരി(12-1)തന്നിലൊരിക്കൽ
പുടവകൊടുപ്പിനു സദ്യനടക്കേ
എച്ചിൽ പട്ടികളൊപ്പമിരുന്നു
പച്ചച്ചോറു പകുത്തുകൊടുത്തും
ഒപ്പം താനുമൽപമശിച്ചും
ഒപ്പില്ലാത്തൊരു നിർവൃതിപൂണ്ട

(11) 'ചിൻമുദ്രയുടെ പ്രവർത്തനത്താൽ കുണ്ഡലിനീശക്തി ഉണർന്ന്, ഷഡാധാര ചക്രങ്ങൾ കടന്ന് ബ്രഹ്മാനന്ദൈക്യം കൈവരും' എന്ന് സപ്രമാണം സ്വാമികൾ വിശദീകരിച്ചുകൊടുത്തു.
(12) പാപമില്ലാത്തവൻ
(12-1) കന്യാകുമാരി ജില്ലയിൽ നാഗർകോവിലിലെ കോട്ടാറിനടുത്ത്

മൂപ്പനെ നോക്കി സ്വാമീചിത്തം
ഒപ്പം ഗാത്രവുമിക്കിളികൊണ്ടു.

അന്വേഷിച്ചൊരു ഗുരുവരനാണു
മുന്നിലിരിപ്പതു സ്വാമിയറിഞ്ഞു
ശ്വാനൻമാരെക്കൂടാതൊരുവൻ
തന്നെയറിഞ്ഞതു യോഗിയുമോർത്തു
ഉടനേ ഗമനം ചെയ്തു യോഗി.
കൂടെഗമിച്ചു സ്വാമിയശങ്കം
അപരൻ കൂടെ നടപ്പതറിഞ്ഞു
പരമൻ യോഗി ഓടിനടന്നു.
ഒപ്പം അപ്പടി വേഗതകൂട്ടി
ഒപ്പം ചെല്ലാൻ ചട്ടമ്പീയും,
സന്ധ്യയുമായി ഭീകരമാകും
കാന്താരത്തിൽ മറഞ്ഞു യോഗി.
ചിന്തതപൂണ്ടു, അന്ധതപെരുകി
സന്താപത്താൽ സ്വാമി പതിച്ചു,
നിർവാണപ്രദമുപദേശത്തിനു
നിർവ്യാജാർഹനിവനെന്നോർത്തു
സർവാദരമൊടു പാണിതലത്താൽ
സർവമറിഞ്ഞോൻ താങ്ങിനിറുത്തി.
യോഗസുധാരസസാഗരമഗ്നൻ
യോഗരസാമൃതമുണ്ടവനായി
സത്ചിത്താനന്ദാകര ജ്യോതിസ്
നിറകതിർ വീശി ജ്വലിപ്പതു കണ്ടു.
ദ്വാപരയുഗമതിൽ കുരുക്ഷേത്രത്തി-
ലപാരം വിശ്വരൂപം കാൺകേ
അർജ്ജുനനുണ്ടായുള്ളൊരവസ്ഥ
ആർജ്ജിച്ചോനായ് നിർവൃതികൊണ്ടു.

ദിവ്യം മന്ത്രം സാദരമോതി
നവ്യം സിദ്ധിപദവിയിലേറ്റി
ഗുരുവരുളാലേ ചിത്തുതെളിഞ്ഞു
പരമം വിദ്യാ കരഗതമായി
പ്രജ്ഞാനത്തിൻ മറുകര കയറി
പ്രജ്ഞാനേ താദാത്മ്യം പൂണ്ടു
അജ്ഞാനാന്ധത്തിമിരമകറ്റാൻ
പ്രജ്ഞാനം ബോധിപ്പിച്ചീടാൻ
മാനവസേവ നടത്തീടാനും
മുനി യത്നിച്ചു സമാധിവരെയ്ക്കും.

## 6

(കേദാരഗൗള)

ഭാർഗവക്ഷേത്രം കേരളഭൂവിൽ
നാഗാരാധന കേന്ദ്രമതാകും
മണ്ണാർശാല സന്ദർശിച്ചു
സർപ്പത്തറയിൽ കയറി ശയിച്ചു.
ജീർണം വസ്ത്രമണിഞ്ഞൊരു പാന്ഥൻ
സർപ്പത്തറയിൽ ശയിപ്പതു കണ്ടു,
കൂടിയ ഭക്തർ മുറവിളികൂട്ടി
പെട്ടെന്നവിടേ നിന്നുമെണീൽക്കാൻ.

'ക്ഷീണം മാറീട്ടുടനേ മാറാം'
കേണുപറഞ്ഞു കിടന്നൂ വീണ്ടും
അന്തംവിട്ടൊരു ഭക്തജനങ്ങൾ
അമ്മയൊടോതീയീധിക്കാരം (13)
പാമ്പുകളെപ്പുനരമ്മ നിനച്ചു

(13) മണ്ണാർശാല ക്ഷേത്രത്തിലെ പരമാധികാരിണിയും മുഖ്യ പൂജാരിണിയും

പാന്ഥനെയൊന്നു വിരട്ടിയയയ്ക്കാൻ
സീൽക്കാരത്തൊടു പത്തിവിടർത്തി
പാന്ഥനു ചുറ്റും പാമ്പു നിരന്നു.
ക്വാണം(14) കേട്ടു തലയും പൊക്കി
'ക്ഷീണം മാറ്റി പൊയ്ക്കൊള്ളാമേ'
എന്നുരിയാടി കിടന്നൂ പാന്ഥൻ
ഒന്നും തിരിയാ ശിശുവെപ്പോലെ.
കാവലിനെത്തീ കീരിക്കൂട്ടം
പാമ്പുകളൊക്കെ പമ്പകടന്നു
കൂർക്കം വലിയോടു നിദ്രതുടങ്ങി,
ആർക്കുമുപദ്രവമേകാ മുനിയും,
അത്ഭുതകരമാമീവൃത്താന്തം
അമ്മയറിഞ്ഞിട്ടീവിധമോതി
'ചട്ടമ്പീയാം സ്വാമികളന്യേ
മറ്റൊരു വ്യക്തിയുമല്ലീ ദിവ്യൻ'
ശീഘ്രം വന്നവരെതിരേറ്റിട്ടു
അർഘ്യാതിഥ്യം നൽകിയയച്ചു.
എണീറ്റോടീടാൻ വാശിപിടിച്ചോർ
നാണിച്ചവരായ് ഭീതരുമായി.
മുറ്റിയപാപം തീണ്ടീടായ്‌വാൻ
ചുറ്റും നിന്നവർ കൈകൾ കൂപ്പി.

സ്വാമിമഹത്വം കണ്ടോരന്നു
സ്വാമിയെയങ്ങു സ്തുതിച്ചുതുടങ്ങി.

(ലക്ഷ്മീതാളം-നീലാംബരി)
സർവചരാചരവും നിൻ
ഇംഗിതമറിവൂ
മഹർഷി, സമദർശീ.

(14) ശബ്ദം (സീൽക്കാരം)

നാമൊക്കേ തവ ഭക്തർ
അജ്ഞർ തരണേ
അനന്ത മനഃശാന്തി.

## 7

(മല്ലിക-മോഹനം)

സന്തതം ദയ സ്നേഹവും അനുകമ്പയും നിറയുന്നൊരാ
ബന്ധുവാണിഹ സ്വാമിയെപ്പൊഴുമേതു ഘോരമൃഗത്തിനും
ഭിന്നബുദ്ധിയശേഷവും മുനിപുംഗവന്നിഹ നാസ്തിയാം(15)
മാനുമാനയെറുമ്പു തേളുകളേതുമേ സ്വസഹോദരർ.

ഉഗ്രമാം വിഷമേന്തിടുന്നൊരു സർപ്പവും പുലി സിംഹവും
ഹിംസ്രമായൊരു മാംസഭക്ഷകനായിടും വനജന്തുവും
നിത്യമാം പരബ്രഹ്മമെന്നൊരു സത്തു തന്നുടെയംശമായ്
ചിത്തതാരതിൽ ദൃഷ്ട(16) മാമുനിയെങ്ങുമൊന്നിനെ കണ്ടവൻ

ഈശ്വരാംശമതേതു ജീവിയുമെന്ന കാഴ്ചയിൽ സ്വാമികൾ
സ്നേഹശക്തിയിൽ വന്യമാം മൃഗമേതുമേ ശമമാക്കിനാൻ
വൈക്കനാട്ടിലെ പുറ്റനാൽ ഭവനേ വസിച്ചൊരു വേളയിൽ
പക്കവീട്ടു പഠാണി പോലീസുകാരൻ തന്നുടെ ചെങ്കോട്ട-
(യുഗ്മകം)

പ്പട്ടിയും തുടൽ പൊട്ടിയോടിയനേകമാൾകളെ ദംശിച്ചു
ആടുമാടുകൾ കന്നുകുട്ടികൾ കണ്ണിൽ കണ്ടവരാരെയും
ഓടിയോടി കടിച്ചൊരന്തകനായി നിന്നിതു നായയും
പേടിയാൽ വെടിവച്ചു കൊല്ലുവാൻ തോക്കെടുത്തുപഠാണിയും.

(15) ഇല്ല
(16) കണ്ട

ഭീതിശങ്കകളേതുമേ നിനയാതെ മാമുനിയപ്പൊഴേ
നൂറുവാരയടുത്തു ചെന്നഥ കൈകൊണ്ടൊന്നു ഞൊടിച്ചിതേ
ഭീകരം കുരയോടു പട്ടിയെടുത്തു ചാടി യതിക്കുനേർ
കണ്ടു നിന്ന ജനങ്ങളൊക്കവെ 'അയ്യോകഷ്ട' മുരച്ചുപോയ്.

സ്വാമിതന്റെ ഗളംകടിച്ചു മുറിക്കുമെന്നു ഭയന്നവർ
കൊത്തിവച്ചൊരു പാവകൾ സമമങ്ങു നിന്നഥ നിശ്ചലം
ശാന്തനായൊരു നായതന്നുടെ കാതു കൈയിൽ പിടിച്ചഹോ
മന്ദഹാസ സമേതനായ് മുനി തുഷ്ടരായി ജനങ്ങളും.

## 8

(കേദാരഗൗള)

കുട്ടൻപിള്ള ഗൃഹസ്ഥശിഷ്യൻ
കിട്ടാൻ സ്വാമീദർശനമന്നു
ആളെയയച്ചതുകൊണ്ടൊരു നാളിൽ
നീളെ നടന്നാവീട്ടിൽ ചെന്നു.
ചെന്നേറിയതോ പുറകുവശത്തു
ചൊന്നാളപ്പോൾ നീരസഭാവാൽ
അമ്മിക്കല്ലിലരപ്പു നടത്തും
അമ്മയ്ക്കപ്പോളരിശം മൂത്തു,
'മുന്നിൽക്കൂടി വരേണ്ടും സ്വാമി
പിന്നിൽക്കൂടി കള്ളൻ മാതിരി
വന്നതു തീരെ ശരിയായില്ല'
'ഒന്നു ക്ഷമിക്കൂ' സ്വാമി പറഞ്ഞു
ശിഷ്യനുമെത്തീയപ്പോഴേക്കും
ശിഷ്ടാചാരം ചെയ്തെതിരേറ്റു
മൂന്നു മണിക്കൂർ കുശലം ചൊല്ലി
വന്നൊരു സംശയമെല്ലാം തീർത്തു.
ഭക്ഷണമാകാമെന്നുരചെയ്തു
തത്ക്ഷണമെത്തി അടുക്കളതന്നിൽ.
പത്നിയെയവിടെക്കാണാനില്ല

ഇനിയുമരപ്പു തുടരുകയാണോ?
അമ്മിക്കല്ലിന്നരികേ ചെന്നു
അമ്മയരപ്പു നിരന്തരമായി
'പാറു നീ എന്താണിഹ ചെയ്‌വൂ
വെറുമമ്മീങ്കലരപ്പതുമെന്തേ?'
പാറു ഇതൊന്നുമറിയുന്നില്ല
ചറപറചറപറ അരയോടരയേ!
എന്തോ പന്തികേടുണ്ടെന്നു
സന്താപത്തോടു കുട്ടൻ കേണു
'വടക്കു വശത്തിനി ഞാനില്ലെ'ന്നു
കടുത്ത സ്വരത്തിൽ സ്വാമിയുരച്ചു.
'തെറ്റെന്താനും അവൾ ചെയ്തെന്നാൽ
മുറ്റും സ്വാമി പൊറുത്തരുളേണം,
വന്നാലും വന്നാലും സ്വാമി
ഇന്നീ ദുരിതം നീക്കീടേണേ.'
ചെന്നൂ സ്വാമിയടുക്കളതന്നിൽ
നിന്നഥ കണ്ടു അരപ്പു വിശേഷം!
ഇനി 'അര' മതിയെന്നുര ചെയ്തപ്പോൾ
തനിയെ നിർത്തി കറിയ്ക്കര പാറു.
കറിക്കൂട്ടൊട്ടും അമ്മിയിലില്ല
വെറുമമ്മിക്കല്ലല്ലേയുള്ളൂ
'സ്വാമി പൊറുക്കണമെന്നപരാധം'
സ്വാമിയുമേകി മുന്നറിയിപ്പു.
"കാമഃ ക്രോധശ്ച ലോഭശ്ച
ദേഹേ തിഷ്ഠന്തി തസ്കരാ:
ജ്ഞാനരത്നാപഹാരായ
തസ്മാത് ജാഗ്രത ജാഗ്രത"(17)

(17) ജ്ഞാനരത്നത്തെ അപഹരിക്കാൻ കാമം, ക്രോധം, ലോഭം എന്നീ തസ്കരന്മാർ ദേഹത്തിൽ ഇരിക്കുന്നുണ്ട്. അതുകൊണ്ട് ജാഗ്രത. ഒരു ഗൃഹണിക്ക് ഇത്തരം കോപം അരുതെന്നും അത് ജ്ഞാനത്തെ നശിപ്പിക്കുമെന്നും വ്യംഗ്യം (ശിവാനന്ദയോഗസംഹിത)

അഹമ്മതി മൂത്ത ഗൃഹസ്ഥയുമപ്പോൾ
അഹംഭാവത്തെ വെടിഞ്ഞവളായി
ജീവിത രീതികൾ പാടേ മാറ്റി
ജ്ഞാനം നേടി മോക്ഷമടഞ്ഞു.

## 9

(കേദാരഗൗള)

വനജാ, ജലജാ, വാരിജ മൂവർ
അനന്തപുരത്തിൻ സുന്ദരിമാരാം
അന്യോന്യമിവർ മാനിച്ചീടും
അന്യരെ ഒട്ടും മാനിക്കില്ല.
തക്കം കിട്ടിൽ കളിയാക്കാനും
അക്കന്മാർക്കിഹ വിരുതും പാരം
പോച്ചംപള്ളീ, കാഞ്ചി, ബനാറിസ്
മെച്ചമതേറും മൈസൂർ പട്ടും
മെച്ചത്തിങ്കലുടുത്തു ചമഞ്ഞൊരു
ചേച്ചികൾ മൂവർ മേൽ മേൽ മെച്ചം.
മൂവർക്കും ധവർ സുന്ദര പണ്ഡിതർ
അവരോ ഉത്തര കേരളജനിതർ.
ഇവരുടെ വീടതിൽ കിങ്കരരായി-
ട്ടവരുംകാലം പോക്കീടുന്നു.
ചുണ്ടിൽ ചോപ്പു പുരട്ടി ചേച്ചികൾ
പൊങ്ങച്ചത്തിൻ സഞ്ചിപിടിച്ച് (18)
ആനനശോഭാവിസ്തൃത പുരികം
ചെത്തീ വികൃതം നേർവരയാക്കി (19)

(18) വാനിറ്റി ബാഗ്

(19) മുഖത്തിനു ശോഭ നൽകുന്ന ഈശ്വരദത്തമായ വിശാല പുരികത്തെ വടിച്ച് വടിച്ച് നൂൽ വണ്ണത്തിൽ നേർവരയാക്കുമ്പോൾ മുഖത്തിന്റെ സൗന്ദര്യം നശിക്കുമെന്നും തലയോടു കാണുന്ന പ്രതീതി വരുമെന്നും വ്യംഗ്യം.

ജട്കയിൽ ഞായർ തോറും മൂവർ
കടൽ കാറ്റേല്ക്കാൻ ശംഖുമുഖത്തിൽ
തടവില്ലാതെ പോയ് വന്നീടും
ഇടവഴിയിൽ പലർ കണ്ടു രസിക്കും.
കടലോരത്തൊരു നാളവരങ്ങനെ
വെടിപൊട്ടിച്ചു രസിച്ചഥ നില്ക്കേ
മൊണ്ടിയൊരുത്തി അവരുടെ ചാരേ
മണ്ടിയണഞ്ഞു ഭിക്ഷയ്ക്കായി.
തെണ്ടിയെ നോക്കി പുച്ഛരസത്തിൽ
മിണ്ടാതൊന്നും നല്കിയുമില്ല.
തെണ്ടലുകൊണ്ടിഹ ഫലമില്ലെന്നാം-
മൊണ്ടിപ്പെണ്ണു നടന്നാളപ്പോൾ
ഉണ്ടായൊരു 'പിർ' (20) ശബ്ദം കേട്ട്
ചണ്ടികൾ ചേച്ചികളാർത്തു ചിരിച്ചു
അനുകരണത്തിൽ (21) മിടുക്കിയൊരുത്തി
പംഗു (22) നടത്തം കാട്ടിപ്പിന്നെ
'പിറു'ശബ്ദത്തോടുകൂടിത്തന്നെ.
അങ്ങനെയന്നവർ പരിഹാസത്തിനു
അംഗന മൊണ്ടി പാത്രവുമായി.
പരിഹാസച്ചിരി അതിരുവെടിഞ്ഞു
ചാരത്തെത്തിയ സ്വാമി പറഞ്ഞു
'വളി പോകുന്നതിലെന്തു ചിരിക്കാൻ
വളി പോകുന്നതു കായികധർമ്മം'
'കിളവനെയാരു വിളിച്ചെന്നൊ'രുവൾ
കിളിമൊഴിമാരവരാർത്തു ചിരിച്ചു.
'നിങ്ങൾ വളികൾ വിട്ടിട്ടില്ലേ
അങ്ങനെയെങ്കിൽ കഷ്ടം തന്നെ

(20) വളിശബ്ദം

(21) മിമിക്രിയിൽ, ഭാരതീയരുടെ 64 കലകളിൽ ഒന്നായ ശബ്ദാനുകരണമാണ് മിമിക്രി

(22) മൊണ്ടി. സംസ്കൃതത്തിലെ ലൗകിക ന്യായങ്ങളിൽ ഒന്നാണ് അന്ധപംഗുന്യായം

ഇനിയങ്ങോട്ടു വിട്ടുതുടങ്ങാം'
മുനിയോതീട്ടു മാറി നടന്നു.
ഒരുവൾ ഒറ്റടി വച്ചൂ 'പിർ' ഇതി
ഈരടി വച്ചൂ 'പിർ, പിർ, കേട്ടു
മൂവടി വച്ചൂ 'പിർ, പിർ, പിർ' ഇതി
നാലടി വച്ചൂ 'പിർ, പിർ'പിർ, പിർ'.
അയ്യോ വനജയ്ക്കെന്തേ പറ്റി
പയ്യേ ജലജാ ഒറ്റടി വച്ചു
'പിർ' ഇതി കേട്ടിട്ടവളന്തിച്ചു.
ഈരടി വച്ചപ്പോളഥ 'പിർ, പിർ'
സോദരിമാർക്കിങ്ങെന്തു പിണഞ്ഞെ-
ന്നാധി മുഴുത്തു വാരിജ വന്നു.
ഓരടി, ഈരടി, മൂവടി, നാലടി
ഓരോ അടിക്കും ഓരോരോ 'പിർ'
ആകെ വലഞ്ഞാലലനാമണികൾ
അങ്ങനെ നിന്നു വിയർത്തു തുടങ്ങി.
സായം സന്ധ്യാസാഗരവായു
വിയർപ്പുപൊടിക്കും തീക്കാറ്റായി!
നേരമിരുണ്ടു ജനങ്ങൾ പിരിഞ്ഞു
ചരണമിളക്കാനാകാഞ്ഞവരും
കരഞ്ഞു തുടങ്ങീ ആളുകളപ്പോൾ
കാരണമറിയാൻ ചാരത്തെത്തി.
'കരയാൻ കാരണമെന്തേ ചൊല്ക'?
ഉരിയാടാതവർ നിന്നു പരുങ്ങി
സ്വാമിയെ സാഗരതീരേ കണ്ടൊരു
സ്വാമീഭക്തൻ ചൊന്നാനപ്പോൾ.
'നിങ്ങൾ സ്വാമിക്കഹിതം ചെയ്തോ?'
വിങ്ങിയ ദുഃഖം രോദനമായി.
സ്വാമീ ചാരേ ഓടീ ശിഷ്യൻ
ആമയശാന്തിയ്ക്കായ് പ്രാർത്ഥിച്ചു.
'പാവം സ്ത്രീകളനങ്ങാനാകാ-

തവിടെത്തന്നെ നിന്നീടുന്നു
വിവരക്കേടവർ കാട്ടീടുകിലു-
മീവിധശിക്ഷ കൊടുത്തീടാമോ?'
'വൈവിധ്യങ്ങൾ വിശ്വത്തിന്റെ
ഭാവം-പരിഹാസം പാടില്ലാ.'
ശിഷ്യൻ തന്നുടെ പ്രാർത്ഥന കേട്ടു
ശിഷ്യസമേതം തിരികെ വരുമ്പോൾ
പാദത്തിങ്കൽ വീണു വണങ്ങി
നാദം തന്നുടെ ദോഷമടങ്ങി.
പിന്നെ ഗൃഹസ്ഥശിഷ്യകളായി
പിന്നീടറിവാൽ മുക്തരുമായി.
സഹജാതങ്ങളെ നിന്ദിച്ചെന്നാൽ
സഹിയാമുനിയും കുസൃതികൾ കാട്ടും
മാനവരെല്ലാം മാധവരെന്നു (23)
മുനികണ്ടതിനാലീവിധ ലീല!

## 10

(കേദാരഗൗള)

ശബ്ദതാരാവലിയാം കോശം
അബ്ദം മുപ്പതു കഠിനം യത്നം
ചെയ്തു രചിച്ചൂ ശ്രീകണ്ഠേശ്വര
പത്മനാഭൻ പിള്ള വിശിഷ്ടം.
പുറമൊരു രണ്ടായിരവും കവിയും
ഗ്രന്ഥം അച്ചടി ചെയ്തൂ പിള്ള
കെട്ടും മട്ടും ആ നാൾ രീത്യാ
ഒട്ടു വിചിത്രം പലരും ചൊല്ലി
ചട്ടമ്പീയിതു കണ്ടാലുടനേ
മട്ടറ്റങ്ങു അനുഗ്രഹമേകും.

(23) മാനവസേവ മാധവസേവ-എന്ന് സനാതനധർമ്മം

'പരമവിശേഷം കോശം മറ്റൊരു
ഭാരതഭാഷയിലുണ്ടാവില്ല.
കൈരളി ദേവിക്കിതു മണിഹാരം
കരണീയം തവ കർമ്മം ശ്ലാഘ്യം'
ഇങ്ങനെ നന്ദിച്ചീടും സ്വാമി
അങ്ങനെയുള്ളിൽ കരുതീ പിള്ള.
സന്ധ്യാനേരത്തൊരു പ്രതി സഹിതം
വിദ്യാരാജനെ കണ്ടു വണങ്ങി.
"ആർഭാടമതില്ലേലും കൊള്ളാം"
ചട്ടമ്പീയുടെ വാക്കുകൾ കേട്ടു
ഇടിവെട്ടേറ്റതു പോലായ് പിള്ള
ഉടനെ സ്ഥലവും കാലിയതാക്കി.
ദുഃഖം, ക്ലേശം, താപം, തിങ്ങിയ
ദുഃഖമനസ്സിൽ തമസ്സു നിറഞ്ഞു.
വിദ്യയ്ക്കങ്ങൊരു രാജൻ പോലും
വിദ്യയെ മാനിപ്പതുമീ വിധമോ?
ഒന്നു തുറന്നു നോക്കാൻ കൂടി
വന്നില്ലല്ലോ ദയലവലേശം
വീണ്ടും ആർഭാടം കൂട്ടീടാൻ
വീടും കുടിയും വിറ്റീടേണം.
ചിന്തകൾ പലതും മാറി മറിഞ്ഞു
ചിന്താക്ലാന്തൻ പിള്ള മയങ്ങി
ആർഭാടത്തിനു താനിതിലെന്തു
അർത്ഥം നല്കീ നോക്കാൻ തോന്നി.
ഗ്രന്ഥമെടുത്തു മുന്നിൽ വച്ചു
ആർപ്പു, ആർപ്പു വിളിയും കണ്ടു
പിന്നെക്കണ്ടു ആർമ്മീനിയൻ
"അയ്യോ വിട്ടേ ആർഭാടത്തെ
അയ്യോ വിട്ടേ ആർഭാടത്തെ"
കേട്ടാ മുറവിളിയപ്പോൾ തന്നെ

വീട്ടാരെല്ലാം മുറിയതിലെത്തി
"വിട്ടേ, വിട്ടേ, ആർഭാടത്തെ"
കഷ്ടം കുറിപ്പിള്ള മൊഴിഞ്ഞു
സർവജ്ഞൻ മുനി ഇതുകൊണ്ടത്രേ
ആർഭാടരഹിതമെന്നുര ചെയ്തു!
ഒട്ടു തുറന്നു നോക്കാതേ താൻ
വിട്ടൊരു വാക്കു ചൂണ്ടിക്കാട്ടിയ
ചട്ടമ്പീയുടെ ദിവ്യത്വത്തെ
തുഷ്ടികലർന്നു സ്മരിച്ചാധീമാൻ
പുലരും വേളയിൽ സ്വാമീ പാദേ
മലരു ചൊരിഞ്ഞു വന്ദന ചെയ്തു.
"കണ്ഠാഭരണം, കൈരളിദേവി
കൊണ്ടാടീടും കല്പം വരെയും"
എന്നുരചെയ്തു അനുഗ്രഹമേകി
ഇന്നും എന്നുമതുത്തമകോശം.

## 11

(കേദാരഗൗള)

അനന്തപുരേയൊരു ശിഷ്യനെ നോക്കി
അനിതരരസമൊടു സ്വാമി നടക്കേ
റോഡിലൊരൊറ്റക്കാള പെരുത്തൊരു
വണ്ടിവലിച്ചൊരു തേരി(24) കരേറാൻ
പാടതുപെട്ടും മുക്കീം മൂളീം
ഉടമസ്ഥന്റെ താഡനമേറ്റും
പീഢനമേറ്റും കുത്തുകളേറ്റും
വാടിയ കാളയുമേറെ വലഞ്ഞു.
കാളയെ സ്വാമിയറിഞ്ഞു നന്നായ്
കാളയെ വാങ്ങാൻ സ്വാമിയുറച്ചു.

(24) കയറ്റം

(ആനന്ദഭൈരവി)

'വണ്ടിക്കാരാ നിന്നുടെ കാള
വണ്ടിവലിക്കാൻ കെല്പില്ലാതായ്
വണ്ടിയെനിക്കൊട്ടില്ലെന്നാലും
വണ്ടിക്കാളയെ വാങ്ങിച്ചോളാം'
കൂടെ ഗമിച്ചൊരു ശിഷ്യനുമപ്പോൾ
വണ്ടിക്കാള വിലയ്ക്കായ് വാങ്ങി
ശിഷ്യനൊരദ്ഭുതമെന്തിനു സ്വാമി
വൃഷഭവയസ്സനെ വാങ്ങീടുന്നു.
വണ്ടിയതില്ല, കൃഷിയിടമില്ല,
വേണ്ടാതാനുമിറച്ചിയശേഷം,
എങ്കിലുമെന്തിനു നമ്മുടെ സ്വാമി
ശങ്കാഹീനം കാളയെ വാങ്ങി?
ചഞ്ചലശിഷ്യൻ ചിത്തമറിഞ്ഞു
അഞ്ചുക വേണ്ടെന്നോതീ സ്വാമി
'സഞ്ചിതമോദാൽ കൂട്ടിക്കൊള്ളൂ
അഞ്ചാതവനുടെ വീട്ടിലുമാക്കാം'.

(കേദാരഗൗള)

ശിഷ്യസമേതം വൃഷഭനുമൊത്തു
ശിഷ്യവരന്റെ വീട്ടിലുമെത്തി
ചട്ടമ്പീയൊരു കാളയുമായി
വീട്ടിൽ വന്നതു കണ്ടു ഗൃഹസ്ഥൻ
'കാളയിതേതു? എന്തിന്നായി
നീളെ നടത്തിക്കൊണ്ടിഹ പോന്നു?
എന്നു ഗൃഹസ്ഥൻ ചോദ്യമുതിർക്കേ
നന്നായൊന്നു ചിരിച്ചുംകൊണ്ടു
'ഒന്നിനുമല്ല ദയതോന്നീട്ടു
നന്നായുള്ളൊരു വിലയും നൽകി
ഇനി ഞാനിവിടെ വരുന്നവരേയ്ക്കും

ഇവനിവിടെത്താൻ നിന്നീടട്ടേ.'
നിഷ്ഫലമാമൊരു കാളക്കിളവനെ
നിർത്തി വളർത്തുക നഷ്ടം തന്നെ
സ്വാമിഹിതത്തിന്നെതിരുവരായ്വാൻ
സമ്മതമെന്നുരചെയ്തു ഗൃഹസ്ഥൻ.
അന്തിയിലവിടെ ഗൃഹസഭ കൂടി
ബന്ധം, ബന്ധവിമുക്തി, പൂർവ-
ജൻമ, കർമ്മഫലത്തിൻ ശക്തി,
തൻമയമായി സ്വാമി വചിച്ചു
തലകളുമാട്ടി ശിഷ്യർ ഗ്രഹിച്ചു
വിലയേറും വേദാന്തരഹസ്യം!.
പുലരേ യാത്ര തുടങ്ങീടുമ്പോൾ
പുലർത്തുക കാളയെ നന്നായെന്നു
ഒന്നുംകൂടി ഓർമ്മിപ്പിച്ചു
ഒന്നായുലകം കണ്ടോരു സ്വാമി.
രണ്ടാണ്ടങ്ങു കഴിഞ്ഞൊരു നാളിൽ
വീണ്ടും സ്വാമികളവിടെയെത്തി.
'വൃഷഭൻ വൃദ്ധനു സുഖമാണല്ലീ'?
ശിഷ്യന്നോടായ് സ്വാമി തിരക്കി.
അതെയെന്നവനും തലയതുമാട്ടി
'അതുപോരവനെക്കാണണ'മെന്നായ്
ഇല്ലത്തിന്നു പിറകിലതായി
പുല്ലും വയ്ക്കോലില്ലാതായി
ചാണകമൂത്രം പൂരിതമായി
തിണ്ണയിലെല്ലും തോലതുമായി
അൽപപ്രാണൻ കാളയെ നോക്കി
സ്വൽപം ഈർഷ്യ കലർന്നു പറഞ്ഞു.
'കഷ്ടം കഷ്ടം അഷ്ടീ നഷ്ടം(25)
ദുഷ്ടത കാട്ടീ കഷ്ടാത്കഷ്ടം'

(25) ആഹാരം കൊടുക്കാതെ

'തരിമ്പിനുപോലും ഫലമില്ലാതെ
മൂരിയെയെന്തിനു പോറ്റുന്നൂ ഞാൻ?
അങ്ങു പറഞ്ഞതുകൊണ്ടാണിവനെ
ഇങ്ങു നിറുത്തിപ്പോറ്റീടുന്നു
ഇനിയിവിടീന്നു മറ്റെങ്ങാനും
കനിവൊടു മാറ്റീടേണം സ്വാമീ
ചാണാം വാരീ മൂത്രം കോരി
പാണി കുഴഞ്ഞൂ വയ്യിനിമേലിൽ'.
'ഇനിമേൽ വേണ്ടായെന്നുടെ ശിഷ്യാ
ഇവനെക്കൊണ്ടു ഗമിക്കാൻ വന്നൂ
ഇവനാരെന്നു നീയറിയുന്നോ?
ഇവനാകുന്നു പരമൻപിള്ള.
ഇവന്നൊരു പുത്രൻ രാമൻപിള്ള
അവനിവിടത്തേയധികാര്യേമ്മാൻ! (26)
പടുകിഴവനുമായ് പരമൻപിള്ള
കിടക്കയിലായീ മലശോധനയും
നാറ്റമതേറ്റു വലഞ്ഞോരേമ്മാൻ
മാറ്റീ ദാസീതന്നുടെ വീട്ടിൽ
തീറ്റിക്കായും മറ്റു ചെലവിനു-
മേറ്റം പണവും നല്കിപ്പോന്നു
അങ്ങനെയാദ്യ'വൃദ്ധസദനം'
ഇങ്ങനെ രാമൻപിള്ള തുടങ്ങി.
അധികാരീയെ മയക്കിയ ദാസി
താതനെയൊട്ടും ഗൗനിച്ചില്ല
പട്ടിണികൊണ്ടു മരിച്ചൂ പരമൻ
ഒട്ടൊരു സുഖവും കിട്ടാതേതാൻ.

മറ്റൊരു ദേഹേ പുനർജനികൊണ്ടു
തെറ്റും സംശയമില്ലിവനവനാം.

(26) പാർവ്വത്യക്കാരൻ (വില്ലേജാഫീസർ)

നീയിരുവർഷം ചാണാം വാരീ
നിനക്കിനിയേശാ പിതൃശാപങ്ങൾ.
നിന്നുടെ തന്ത പരമൻകാളയെ
ഇന്നുടനേ ഞാൻ കൊണ്ടു ഗമിക്കാം!'.

'അയ്യോ സ്വാമീയരുതരുതരുതേ
വയ്യേ ശാപം പേറാനിനിയും'
"മാതരി പിതരി സുസൂസാ സാധു" (27)
മാതൃപിതൃക്കടെ രക്ഷണ, ധർമ്മം;
എന്നൊരശോകൻ ശാസനതത്ത്വം (28)
നന്നായന്നു ഗ്രഹിച്ചധികാരി.

തൊഴുത്തിൽ നിന്നും തെക്കതിലാക്കി
തൊഴുതൂ പരദേവതമാർക്കൊപ്പം.
പുല്ലും വയ്ക്കോലേകീടാതെ
പാരക്കോലായ് തീർന്നൊരു കാളയെ
തെക്കതിലേറ്റി ലാളിക്കുന്നതു
പക്കത്തുള്ളോർക്കത്ഭുതമായി.
എന്താണിതിനൊരു കാരണമെന്നായ്?
'അന്തകവൈരീ വാഹനമിവനൊരു
ശ്രേഷ്ഠനതാകും വൃഷഭമതെന്നു
ചട്ടമ്പീഗുരുവരുളിച്ചെയ്തു'.
പിന്നേ നാട്ടാർ കാര്യമറിഞ്ഞു
നന്നായുള്ളിൽ ചിരിയുമടക്കി.

(27) മാതാവിനെയും പിതാവിനെയും ശുശ്രൂഷിക്കുന്നത് ധർമ്മമാണ്.
(28) ഈ വാക്യം അശോക ചക്രവർത്തിയുടെ മൂന്നാം ശിലാലിഖിതത്തിലുള്ളതാണ്. ബ്രാഹ്മി ലിപിയിൽ പ്രാകൃത ഭാഷ (മാഗധി)യിൽ എഴുതപ്പെട്ടിട്ടുള്ളതാണ് പ്രസ്തുത ശിലാശാസനം.

'കാളക്കുഞ്ഞധികാരി വരുന്നേ'
കളിയാക്കി പല രസികന്മാരും
ജീവികളേതും കണ്ടാലതിനുടെ
പൂർവം ജന്മമതറിയും സ്വാമീ.
ആരാധകരുടെ വൻജനതതിയും
ആർഭാടത്തൊടു പ്രസ്ഥാനമതും
സ്വാമിയൊരിക്കലുമുണ്ടാക്കീല
ആമയമാറ്റീ ഗൃഹസദസ്സുകളിൽ!

## 12

(കേദാരഗൗള)

കുറ്റം ചൊല്ലി പിന്നെ ചെയ്തും
കുറ്റക്കാരായ് തീർത്തുകഥിച്ചും
പറ്റിക്കുന്നു സാധുജനങ്ങളെ
തെറ്റാമിപ്പണി ഖലരുടെ തന്ത്രം
ആത്മജ്ഞാനികളെത്തെറി ചൊൽവതു
വേശ്യാസ്ത്രീയ്ക്കൊരു കുലധർമ്മം പോൽ !
കരമനയാണ്ടിയിറക്കം തന്നിൽ
അരമനയുള്ളൊരു വേശ്യാസ്ത്രീയും
വഴിയേ പോകും സന്യാസികളെ
പഴിതെറികൊണ്ടഭിഷേകം ചെയ്വതു
നാട്ടാർക്കൊക്കെ ശല്യവുമായി
ഒട്ടുഭയന്നവർ മിണ്ടീലേതും.
നാരായണ ഗുരുവൊപ്പം സ്വാമികൾ
ഒരുനാളതുവഴി പോവുകയുണ്ടായ്
യോഗികളിരുവർ കണ്ണിൽപ്പെട്ടു
ഭോഗിയവൾക്കങ്ങരിശം മൂത്തു
അന്ധതയേറി തെറി പറയുകയായ്
പാന്ഥർ ജനങ്ങൾ ലജ്ജിതരായി.

'ഷണ്ഡന്മാരിവരാണാണെന്നും
എണ്ണി നടപ്പൂ ചത്തൂടേന്നും
ഒരുവൻ വേളി കളഞ്ഞവനാണേ (29)
അപരനു വേളിപ്പെണ്ണേ കിടയാ (30)
ദേഹം കൊണ്ടൊരു പണി ചെയ്യീല
ദേഹമിവർക്കു ഭക്ഷണഭാണ്ഡം
തിണ്ണയുറക്കം തെണ്ടിത്തീറ്റി
പൊണ്ണന്മാരെ നാണവുമില്ലേ?
ദണ്ഡിക്കാതെ ഞണ്ണീടുന്നീ-
ഷണ്ഡന്മാരെ ദണ്ഡിക്കേണം'
പരിഹാസം പരകോടിയിലെത്തി
പരിഹാരത്തിനു സ്വാമിയുറച്ചു.
'നാണുവൊരല്പം മാറിനിന്നോ'
സ്വാമി ദിഗംബരശിവനായത്രേ!

(പര്യസ്തകാഞ്ചി - കാംബോജി)

നന്നായുയർന്നുള്ള പർവതം കണ്ടു
തുഹിനഗിരി (31) യിടയതിലെ ശിഖരനിര കണ്ടു
സൂര്യബിംബങ്ങൾ തിളങ്ങുന്ന കണ്ടു
സകലചരനിഖിലകുലപശുപതിയെ കണ്ടു
അഇഉൺ ഋലുക്, (32) എന്ന തുടിയടികണ്ടു
ജടനടുവിലമരനദി പതനമതുകണ്ടു
വെൺ കണ്ഠമധ്യമായ് കാകോളം കണ്ടു
അനലനുള മദനഹന (33) നയനമതുകണ്ടു

(29) നാരായണഗുരുവിനെക്കുറിച്ച്
(30) ചട്ടമ്പിസ്വാമിയെക്കുറിച്ച്
(31) ഹിമാലയം
(32) പാണിനീയത്തിലെ 14 മാഹേശ്വര സൂത്രങ്ങളിൽ ഒന്നാമത്തേത് അഇഉ(ൺ) രണ്ടാമത്തേത് ഋലു(ക്) ഇവ പാണിനിമഹർഷിക്ക് ശിവൻ ഉപദേശിച്ചുകൊടുത്തവയാണ്.
(33) അഗ്നിയുള്ളതും കാമദേവനെ ഭസ്മീകരിച്ചതുമായ ശിവന്റെ മൂന്നാം തൃക്കണ്ണ്.

വാദ്യങ്ങൾ കൊട്ടുന്ന ഭൂതങ്ങൾ കണ്ടു
ഉരഗവഹ ഭസിതധര പരശിവനെ കണ്ടു
ഭീകര താണ്ഡവ ഘോഷങ്ങൾ കണ്ടു
നടനപടു ശശിമകുട നടനമതുകണ്ടു.

ഹിമഗിരികൊടുമുടി പതനം പോലെ
ഹിമഗിരിസുതധവ നടനം കാൺകേ
പടപടയിതിഹൃദി വിവശതപൊങ്ങി
പലവുരു ഹരഹര നമശിവ ചൊന്നാൾ.

(കേദാരഗൗള)

ഭീകരദൃശ്യം കണ്ടു വിറച്ചാ-
മോഹിനി ബോധംകെട്ടഥ വീണു
'ഒരിത്തിരി കൂടിപ്പോയിയി'തെന്ന
ഗുരുവാക്യത്തിനു (34) സ്വാമിയുരച്ചു.
'വെട്ടാൻ വരുമൊരു പോത്തിനൊടാരും
വേദം ചൊന്നിട്ടിടിയേല്ക്കേണ്ടാ
ഉഷ്ണം കൊണ്ടേ ഉഷ്ണം തീരൂ
മുള്ളിനുമുള്ളേ ഫലമുളവാക്കൂ'.
തിന്മ വെടിഞ്ഞു കുടുംബിനിയായി
നന്മ നിറഞ്ഞവൾ മക്കളുമായി
ഭക്തിമുഴുത്തഥ ജ്ഞാനം നേടി
മുക്തിയടഞ്ഞവൾ ദേഹവിയോഗേ.

## 13

(കേദാരഗൗള)

അന്നൊരു ദേശാടന സമയത്തിൽ
നിന്നുശ്രവിച്ചു റോഡരികത്തിൽ

(34) ശ്രീ നാരായണഗുരു

ഉപദേശികളിരു നസ്രാണികളുടെ
ഉപാലംഭമതഭാഷണഘോഷം

(അജഗരഗമനം-മർമ്മതാളം)

'മാപാപികളായ മർത്ത്യൻമാരേ നിങ്ങൾ കേൾപ്പിൻ
ലോകം അഴിയാറായ് രണ്ടായിരമാമാണ്ടുമടുത്തു
ദൈവം ഏകജാത പുത്രനെപ്പാരിടത്തിലയച്ചു.
പാപികളാം നിങ്ങൾകാരണമേശു കുരിശ്ശിലേറി
നിങ്ങൾ മാനസാന്തരപ്പെട്ടുടനെ ക്രൈസ്തവരായെന്നാൽ
യേശു ക്ഷമിച്ചിടുമന്ത്യവിധിക്കുടനെ സ്വർഗം നൽകും.
താടികൾ, ജടകൾ, രുദ്രാക്ഷങ്ങൾ, ഭസ്മാദികൾചൂടി
നടക്കും മാനുഷർ വിഗ്രഹപൂജകർ നരകേ പോകും.
അന്ത്യവിധിക്കു സമയമായി മാനസാന്തരർ
ആയാൽ ഉടനടി നിങ്ങൾക്കെല്ലാം സ്വർഗം തീർച്ച'.

(കേദാരഗൗള)

അത്രമഹത്താം മതമുണ്ടെങ്കിൽ
തത്രപഠിക്കണമുടനടിതന്നെ
ഇങ്ങനെയോർത്താ ബുദ്ധി കുശാഗ്രൻ
അങ്ങതുവേഗം പഠനം ചെയ്തു.
പഴയതു പുതിയതു നിയമമതെല്ലാം
പിഴകൂടാതെ പഠിച്ചു മുനീന്ദ്രൻ.
ക്രൈസ്തവ തത്ത്വഗ്രഹണാർത്ഥത്തിനു
'ക്രൈസ്തവസാരം' രചന നടത്തി.
അതിലുളവാമൊരു വികലത കാണാൻ
'ഛേദന' മെന്നൊരു ഗ്രന്ഥവുമോതി.
ക്രൈസ്തവ മുഖ്യർ നല്ല പുരോഹിതർ
ക്രൈസ്തവതത്ത്വം നന്നായറിയാൻ
സ്വാമി രചിച്ചൊരു സാരം ഗ്രന്ഥം
ആമയമെന്യേ പഠിച്ചീടുന്നു.
മറ്റു മതങ്ങളെ നിന്ദിച്ചീടാൻ

മുറ്റും സ്വാമി ഒരുങ്ങുകയില്ല.
സ്വാമി ഖുറാനതു വായിക്കുമ്പോൾ
മുല്ലയുടോത്താണെന്നേതോന്നൂ (35)

## 14

(കേദാരഗൗള)

സർവ മതത്തിനുമേകം ലക്ഷ്യം
സർവജനാനാം (36) ഉന്നതി മാത്രം
എന്നറിവോടെ പഠിച്ചു മതങ്ങൾ
നന്നായ് കണ്ടു മതങ്ങടെ സാരം.
പരമം ധർമ്മമഹിംസയതൊന്നേ (37)
നരമതമെല്ലാം ചൊല്ലീടുന്നു
ഏവം നമ്മളെ ബോധിപ്പിക്കാൻ
'ജീവകാരുണ്യ നിരൂപണ'മെഴുതി.

(കളകാഞ്ചി-കാനഡ)

ഭുവി സകലമനുജനുമറിവു സമ്പാദനം
രവിരശ്മിപോലേ ജന്മാവകാശമായ്
മതിയതിലനവരതമനനമതു നടത്തിയോൻ (38)
'വേദാധികാര നിരൂപണ' മോതിനാൻ.
വിധിവദനജനിതരവനിസുരരിത്യാദി (39)
ബ്രാഹ്മണർ കെട്ടിയ കോട്ട പൊട്ടിച്ചവൻ.
ചരണജനു (40) മിഹമഹിളകൾക്കാർക്കും നമ്മുടെ
പരമജ്ഞാനമാം വേദം പഠിച്ചിടാം
അതിഗഹനമതിവിശദമീഗ്രന്ഥബോധനം
മാനവർക്കൊക്കെയുമാനന്ദമോക്ഷദം.

(35) മുസ്ലീം പണ്ഡിതന്റെ പാരായണം

(36) സർവ്വജനങ്ങളുടെയും

(37) അഹിംസാ പരമോ ധർമഃ

(38) ബുദ്ധിയിൽ സദാചിന്തിച്ചിരുന്നവൻ.

(39) ബ്രഹ്മാവിന്റെ മുഖത്തു നിന്ന് ജനിച്ചവർ, ഭൂമിയിലെ ദേവന്മാർ

(40) ബ്രഹ്മാവിന്റെ പാദത്തിൽ നിന്ന് ജനിച്ചവർ (താണ ജാതിക്കാർ)

(കേക-ദേവഗാന്ധാരം)

മഹത്താം മതമായ ഹൈന്ദവധർമ്മത്തിന്റെ
മഹത്വം പ്രതിഷ്ഠിതമദ്വൈതദർശനത്തിൽ
മിഥ്യയാം മായതന്റെ വലയിൽ കുടുങ്ങിയോർ
വിദ്യയാമിതുനേടിൽ മുക്തരാമസംശയം.
ഉത്തരകേരളത്തിലാദിശങ്കരനന്നു
അദ്വൈതം പ്രവചിച്ചു ഭാരതമുടനീളം
ദക്ഷിണകേരളത്തിൽ കുഞ്ഞനാം മഹാഗുരു
മോക്ഷവും മലയാളിക്കാകവേ സിദ്ധിക്കുവാൻ
'അദ്വൈത ചിന്താപദ്ധതി' യോതി സവിസ്തരം
അദ്വൈതം കരതലാമലകം (41) പോലെ വ്യക്തം.
വേദാന്തസാരമായോരദ്വൈതജ്ഞാനത്തിനാൽ
താൻ തന്നെ ബ്രഹ്മമെന്നു കണ്ടറിഞ്ഞീടുവാനായ്
സാധനാചതുഷ്ടയ (42) ലബ്ധിയാൽ തത്ത്വമസി (43)
മുതലാം മഹാവാക്യസാരങ്ങൾ ഗ്രഹിക്കുമ്പോൾ
പ്രപഞ്ചസ്വരൂപമായ്, ഭാവഭാവാതീതമായ്
സ്വാനുഭവാതീതമായ്, ഏകമേവാദ്വിതീയം (44)
ബ്രഹ്മമാം ഞാനല്ലാതെയില്ല രണ്ടാമതൊന്നും,
ബ്രഹ്മാസ്മി (45) ഞാനെന്നനുഭൂതിയാൽ സിദ്ധം മോക്ഷം.
"ദൃശ്യം നാസ്തീതി ബോധേന, മനസാ ദൃശ്യമാർജനം
സമ്പന്നം ചേത്തദുല്പന്നാ പരാ നിർവാണ നിർവൃതി" (46)
കാൺമത് ഇല്ലെന്ന ബോധം, ചിത്തിൽ ദൃശ്യമാർജ്ജനം
സിദ്ധിച്ചാൽ സിദ്ധിക്കുന്നു ശ്രേഷ്ഠമാകും നിർവാണം
മുക്തിയിൽ തത്പരർക്കിതുത്തമം മഹാഗ്രന്ഥം
അതിശങ്കരനായി സ്വാമിയീഗ്രന്ഥത്തിനാൽ.

(41) ഉള്ളം കൈയിലെ നെല്ലിക്ക
(42) നിത്യാനിത്യ വസ്തുവിവേകം, വൈരാഗ്യം, ശമാദിഷട്കം, മോക്ഷേച്ഛ
(43) അത് (ബ്രഹ്മം) നീ തന്നെ- സാമവേദമഹാവാക്യം
(44) ഇവ നാലും ശ്രുതിസാര മഹാവാക്യങ്ങൾ
(45) ഞാൻ ബ്രഹ്മം ആകുന്നു-യജുർവേദ മഹാവാക്യം
(46) ജനകൻ വ്യാസപുത്രനായ ശുക മഹർഷിക്ക് ഉപദേശിച്ചത്.

(കുംഭതാളം-ഭൈരവി)
അതിതിവനവനിലുമേകക സമദർശക
അറിവേകുക മാമുനിയേ,
അനുദിനമവിരതമങ്ങുതൻ കൃതിസഞ്ചയ-
മറിവേകുക താപസനേ.
(കേദാരഗൗള)
ഗുരുവരരചനാമൃതമതു നുണയാൻ
ഒരുനാൾ, മാസം, വർഷം പോരാ
ഗുരുചാരത്തുപവിഷ്ടരുമായി
പരമം കൃതികളറിഞ്ഞീടേണം.
ഇത്ഥം പലവിധമത്ഭുതകർമ്മം
മർത്ത്യർക്കുന്നമനാർത്ഥം കാട്ടീ
തത്കഥ ഇനിയും ചൊല്ലാനുണ്ട്
വിസ്തരഭയമതു തടയുന്നിപ്പോൾ.

## 15

(പഞ്ചാരിതാളം-പന്തുവരാളി)
നങ്ങാദേവിസുതാ ശർമ്മാസൂനുവിഭോ
ഞങ്ങൾക്കെല്ലാമേ ശർമ്മം നൽകണമേ
ജടാപാഠിശിഷ്യാ ഭരണീതാരജനേ (47)
ജടയാലംകൃതനേ വിദ്യാധിരാജനേ
മാനവജാതിക്കായ് വേദമരന്ദരസം
ദിനവും നൽകീടും നവശുഭകൽപതരോ
സർവചരാചരവും ഒന്നേ ഒന്നെന്നിഹ
സർവജനങ്ങൾക്കും ബോധമുദിപ്പിക്കും
സർവകാലങ്ങൾക്കുമേകഗുരുവരനായ
സർവജ്ഞപാഹിമാം മാം പാഹി പാഹിമാം.

(മധ്യമാവതി)
ഗംഗാധരനുര ചെയ്തൊരുകാര്യം
ശങ്കാഹീനം ഞാനുമതിപ്പോൾ
സ്വൽപമുരച്ചു കേട്ടോർക്കിഹയ-
നല്പാനന്ദം സിദ്ധിച്ചീടും.
ഭട്ടാരകജയ ഭട്ടാരകജയ!
വിദ്യാരാജാ ഭട്ടാരകജയ!

(47) ഭരണീനക്ഷത്രജാതൻ

# പളുകൽ ഗംഗാധരൻ നായർ

1944ൽ വേലായുധൻ പിള്ളയുടെയും ഭവാനിയമ്മയുടെയും മൂന്നാമത്തെ പുത്രനായി പളുകലിൽ ജനിച്ചു. പത്തു വർഷത്തോളം മലയാളം അദ്ധ്യാപകനായിരുന്നു. പിന്നീട് കേരളപുരാവസ്തു ഗവേഷണവകുപ്പിൽ ഫോക്കുലോർ റിസർച്ച് ഓഫീസറായും സ്റ്റേറ്റ് എപ്പിഗ്രാഫിസ്റ്റായും പ്രവർത്തിച്ചു വിരമിച്ചു.

മലയാളം, സംസ്കൃതം, ചരിത്രം, ഫോക്കുലോർ എന്നിവയിൽ എം.എ.യും തമിഴ്, കർണ്ണാടകം, തെലുങ്ക്, പേർഷ്യൻ, ഇറ്റാലിയൻ, ട്രാൻസ്ലേഷൻ, ആർക്കിയോളജി, എപ്പിഗ്രാഫി എന്നിവയിൽ ഡിപ്ലോമകളും നേടിയിട്ടുണ്ട്. കല്യാണസൗഗന്ധികം കന്നഡത്തിൽ വൃത്താനുവൃത്ത തർജമ ചെയ്ത് ഓട്ടൻതുള്ളലായി അവതരിപ്പിച്ചുവരുന്നു. ശ്രീചട്ടമ്പിസ്വാമി ചരിതം കൂടാതെ വേലുത്തമ്പി ചരിതം, ഗുരു ഗോപിനാഥ വിജയം, പുരാണകഥയായ ശിവശക്തിമാഹാത്മ്യം (ഭൂകൈലാസം) എന്നീ ഓട്ടൻതുള്ളൽ കൃതികൾ രചിച്ചിട്ടുണ്ട് ഇവ വേദികളിൽ അവതരിപ്പിച്ചുവരുന്നു.

ആദ്യത്തെ തെലുങ്കു വ്യാകരണഗ്രന്ഥമായ "ആന്ധ്രശബ്ദ ചിന്താമണി"യും, കന്നഡയിലെ ആദിവ്യാകരണ ഗ്രന്ഥമായ "കർണ്ണാടക ഭാഷാഭൂഷണ"വും, പ്രാകൃത വ്യാകരണഗ്രന്ഥമായ "ആർഷപ്രാകൃത വ്യാകരണ"വും മലയാളത്തിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്. അലങ്കാര ദർപ്പണം, ഭാരതസംസ്കാര സംഖ്യാശബ്ദ നിഘണ്ടു, രാമരോദനം എന്നിവ മറ്റു കൃതികൾ. മൈസൂറിലെ സെൻട്രൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇന്ത്യൻ ലാംഗ്വേജസിന്റെ ധനസഹായത്തോടെ ആന്ധ്രശബ്ദചിന്താമണി പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഭാരതസംസ്കാരസംഖ്യാശബ്ദനിഘണ്ടു ഇപ്പോൾ സന്നിധാനം മാസികയിൽ ഖണ്ഡശഃ പ്രസിദ്ധീകരിച്ചുവരുന്നു.

ഭാരതഭാഷാപഠനത്തിനു സ്ഥാപിതമായ ഭാരതഭാഷാ ഭവന്റെയും അതിന്റെ കലാപഠനസ്ഥാപനമായ കുഞ്ചൻതുള്ളൽക്കളരിയുടെയും ഡയറക്ടറായി പ്രവർത്തിച്ചുവരുന്നു.

ഹിന്ദുസ്ഥാൻ ലാറ്റക്സിൽ നിന്നും വിരമിച്ച ആർ. പ്രസന്നകുമാരി ഭാര്യയും, ജി.പി.കൃഷ്ണമോഹൻ (റിസർച്ച് സ്കോളർ-ലെയ്ഡൻ യൂണിവേഴ്സിറ്റി) മകനുമാണ്.

*വിലാസം:*

'ഗായത്രി' KARA-32, കുഞ്ചൻതുള്ളൽകളരി, കരിമൺകുളം റോഡ്,
വട്ടിയൂർക്കാവ് പി.ഒ., തിരുവനന്തപുരം-13. ഫോൺ: 0471-2367000



പലുകൽ ഗംഗാധരൻ നായർ

# ശ്രീചട്ടമ്പിസ്വാമിചരിതം ഓട്ടൻതുള്ളൽ

(2005–06ൽ കേരള സർക്കാർ
സ്കൂൾ ലൈബ്രറികൾക്കുവേണ്ടി ശുപാർശചെയ്ത ഗ്രന്ഥം)

"ഓട്ടൻതുള്ളൽ പ്രസ്ഥാനത്തിലേക്ക് പ്രവേശിക്കുവാൻ ആളില്ലാഞ്ഞിട്ടോ ധൈര്യമില്ലാഞ്ഞിട്ടോ എന്തോ കുഞ്ചൻനമ്പ്യാരാശാനു ശേഷം ആ ശാഖയിൽ വലുതായാരും കൈവച്ചിട്ടില്ല. ഭാഷാലാളിത്യവും സൂക്ഷ്മനിരീക്ഷണവും തലമുടിനാരിഴവിടാതുള്ള വിമർശനചാതുര്യവും ഫലിതം അനർഗളമൊഴുകാനുള്ള അനുഗ്രഹവും തുള്ളൽശാഖ നന്നായെഴുതാൻ ആവശ്യമായ ഘടകങ്ങളാണ്. മേൽ വിവരിച്ച നാലു ഘടകങ്ങളും പലുകൽ ഗംഗാധരൻ നായരുടെ ശ്രീചട്ടമ്പിസ്വാമി ചരിതത്തിൽ നന്നായി പ്രയോഗിച്ചിട്ടുണ്ട്"

(അവതാരികയിൽനിന്ന്... -പി.കെ. നാരായണപണിക്കർ)

വിതരണം: **കേരള ബുക്ക് മാർക്ക്**
(ഒരു കേരള സർക്കാർ സ്ഥാപനം)

ബ്രാഞ്ചുകൾ:
1) വി.ജെ.ടി. കോമ്പൗണ്ട്, തിരുവനന്തപുരം. ഫോൺ: 0471-2453822
2) വൈ.എം.സി.എ. ബിൽഡിംഗ്, കൊല്ലം
3) മുനിസിപ്പൽ ബസ്റ്റാന്റ്, തിരുവല്ല
4) പുതിയകാവ്, മാവേലിക്കര
5) തിരുനക്കര, കോട്ടയം
6) ബോട്ട് ജെട്ടി, എറണാകുളം. ഫോൺ: 0484-2374913
7) നൂർ കോംപ്ലക്സ്, മാവൂർ റോഡ്, കോഴിക്കോട്
8) മുനിസിപ്പൽ ബസ്റ്റാന്റ്, കണ്ണൂർ
9) മുനിസിപ്പൽ ബസ്റ്റാന്റ്, പാലക്കാട്
10) മെട്രോ സ്ക്വയർ, മഞ്ചേരി